അവിടത്തെ എഴുത്തു കിട്ടുന്നതിനുമുമ്പുതന്നെ വില്യത്തിനെ കാണ്മാൻ ഞാൻ തീൎച്ചയാക്കി. ഇപ്പോൾ എന്റെ സകല അഭീഷ്ടവും സാധിച്ചു."

"റോസ എന്നെ മറന്നിട്ടില്ല. ഇല്ലേ."

അവൾ പുരികം ഒന്നു ചുളിച്ചു.

"വിചാരിക്കാൻ കൂടെ സാധിക്കാത്ത കാൎയ്യമല്ലേ അതു്"

അവളുടെ ആകാരസൗഷ്ഠവം പതിന്മടങ്ങു വൎദ്ധിച്ചു. ബാല്യകാലത്തിലെ ചാരുസ്വഭാവം അവളുടെ മുഖത്തു് പരന്നതോടുകൂടി അവളിൽ താരുണ്യഭാവവും പ്രതിബിംബിച്ചു. റോസ സന്തോഷത്തിൽ മുഴുകി. വാൻബിൽ ഒരിക്കൽകൂടി അഴിയരികത്തു മുഖംനീട്ടി. അവൾ അത്ഭുതപ്പെട്ടപോലെ പിന്നെയും മുഖം പിൻവലിച്ചു സ്ത്രീകൾക്കു സ്വതസ്സിദ്ധമായ ലജ്ജാപാരവശ്യത്തോടുകൂടി അവൾ സംസാരിച്ചു.

"അവിടുന്നയച്ച കത്തു് എനിക്കു വായിക്കാൻ സാധിച്ചില്ല. അതു് എനിക്കു വായിക്കാൻ അറിയാൻ പാടില്ലാത്തതിനാലാണു്. അന്യരോടു കാൎയ്യം തുറന്നുപറയുന്ന കത്തു് എന്റെ നേൎക്കു മൌനം ദീക്ഷിക്കുന്നു. അതെത്ര കഷ്ടമാണു്."

അവൾ ഇത്രയും പറഞ്ഞിട്ടു പേശലമായ പാണികൾ കൊണ്ടു അഴിയിൽ മെല്ലെമെല്ലെ താളംപിടിച്ചു.

"ഓമനയ്ക്കു എപ്പോഴെല്ലാമാണു് വായിക്കാൻ കഴിയാത്തതു്."

"ഞാൻ പറയുന്നതു് കളിയല്ല. എന്നെ എഴുതാനും വായിക്കാനും അഭ്യസിപ്പിച്ചിട്ടില്ല. എഴുത്തുകളൊന്നും എനിക്കു വായിക്കാൻ അറിഞ്ഞുകൂടാ"

"എഴുത്തുകുത്തുകൾ അധികം വരുന്നുണ്ടോ?"

"ആയിരക്കണക്കിനു്"

"ആരാണയയ്ക്കുന്നതു്?"

"ആരെന്നോ? എന്നെ കണ്ടുപരിചയമുള്ളവർതന്നെ.